


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീപത്മനാഭസ്വാമി ക്ഷേത്രം

## പ്രതിഷ്ഠയും പ്രത്യേകതയും




**സമ്പാദകൻ : സജി ശ്രേയസ്**

കേരളത്തിന്റെ മുഴുവൻ പ്രൌഢിയും ഗാംഭീര്യവും ഉൾക്കൊണ്ട് തലസ്ഥാനനഗരിയുടെ ഹൃദയഭാഗത്ത് ശ്രീപത്മനാഭസ്വാമി ക്ഷേത്രം നിലകൊള്ളുന്നു. വിശാലമായ കരിങ്കൽ കോട്ടയ്ക്കുള്ളിൽ മനോഹരമായ ശില്പവൈദഗ്ധ്യത്തിൽ മെനഞ്ഞെടുത്ത ക്ഷേത്രഗോപുരത്തിനുള്ളിലെ ശ്രീകോവിലിൽ വിരാജിക്കുന്ന ശ്രീപത്മനാഭസ്വാമിയുടെ വിഗ്രഹ പ്രതിഷ്ഠ അനേകം പ്രത്യേകതകൾ നിറഞ്ഞതാണ്. കടുശർക്കരബിംബമെന്ന് ഒറ്റവാക്കിൽ പറയാമെങ്കിലും ഇതിന്റെ നിർമ്മിതി ഒരു നിസ്സാരകാര്യമല്ല. ബിംബനിർമ്മാണവിധിയെക്കുറിച്ച് തന്ത്രസമുച്ചയത്തിലും താന്ത്രിക-മാന്ത്രികവിധികളുടെ ഇരിപ്പിടങ്ങളായ ചില പുരാതന തറവാടുകളിലെ നിലവറകളിൽ ഇന്നും പുറംലോകം അറിയാതെയിരിക്കുന്ന മഹത്തായ താളിയോലഗ്രന്ഥങ്ങളിലും കടുശർക്കരബിംബ നിർമാണവിധി പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്.

മറ്റു വിഗ്രഹങ്ങൾപോലെ എടുത്തുമാറ്റാനാകാത്തവിധം പൂർത്തിയാക്കപ്പെടേണ്ട ഈ ബിംബം പ്രതിഷ്ഠിക്കുന്നിടത്തുവച്ചുതന്നെ പണിപൂർത്തിയാക്കണമെന്നുള്ളതുകൊണ്ട് ആദ്യമേ പ്രതിഷ്ഠാസ്ഥാനം നിർണയിക്കപ്പെടണം. മനുഷ്യശരീരത്തിലെ ആന്തരികാസ്ഥികൾക്കുതുല്യം ആദ്യം കരിങ്ങാലി മരത്തിന്റെ കാതലിൽ വംശദണ്ഡും, വക്ഷോഭദണ്ഡും, കടി, ഊര്, ഭുജ, പാർശ്വദണ്ഡുകളും നിർമ്മിച്ച് യഥാസ്ഥാനങ്ങളിൽ അടുക്കി ചെമ്പുകമ്പികളാൽ ബന്ധിപ്പിച്ചുറപ്പിച്ച് ഉറപ്പുവരുത്തി രൂപകൽപന ചെയ്യണം. ഈ രൂപത്തിനു തന്ത്രശാസ്ത്രത്തിൽ ശൂലം എന്നുപറയപ്പെടുന്നു.

നാലുഭാഗം തിരുവട്ടാപ്പശയും, മൂന്നുഭാഗം കുന്തിരിക്കവും, അഞ്ചുഭാഗം ഗുല്ഗുലുവും, എട്ടുഭാഗം ചെഞ്ചല്യവും, മൂന്നുഭാഗം കാവിമണ്ണും പൊടിയാക്കി, നെയ്യും തേനും ആവശ്യാനുസരണം സമമായി ചേർത്തു ചൂടാക്കി ദ്രാവകരൂപം വരുത്തി, ഈ ശൂലത്തിന്മേൽ പുരട്ടുകയും ശുദ്ധമായ ചകിരിനാര് കൂട്ടിപ്പിരിച്ചു ഞരമ്പുകൾ തീർക്കുകയും വേണം. വിഗ്രഹത്തിന്റെ ഉറപ്പിനും മുറുക്കത്തിനും വേണ്ടിയാണ് ചകിരിനാരുകളാൽ ഞരമ്പുകൾ വരിയുന്നത്.

ബിംബദീർഘവും വിശാലതയും ആവശ്യവും അനുസരിച്ച് ശില്പിയുടെ യുക്താനുസരണം അളവുനിശ്ചയിച്ച് ശുഭദിനത്തിൽ താന്ത്രികവിധിപ്രകാരം മണ്ണെടുക്കണം. മണ്ണ് ചവിട്ടിനടക്കാത്തതും വിസർജ്ജ്യവസ്തുക്കളാൽ അശുദ്ധിയാകാത്തതും ആയിരിക്കണം. അങ്ങനെയായതുകൊണ്ട് മേൽമണ്ണ് മാറ്റി അടിമണ്ണ് ഉപയോഗിക്കുന്നതായിരിക്കും ഉത്തമം. മണ്ണെടുത്തുകഴിഞ്ഞാൽ അതിനെ കലക്കി അരിച്ചുണക്കി പൊടിയാക്കി പത്തുദിവസം നാല്പ്പാമരകഷായത്തിലും പത്തുദിവസം കരിങ്ങാലികഷായത്തിലുമായി ഇടേണ്ടതാണ്. കഷായശുദ്ധി വരുത്തിക്കഴിഞ്ഞാൽ മേൽപ്പറയപ്പെട്ട മരുന്നുപൊടികളുമായി മണ്ണിന്റെ നാലിലൊരുഭാഗം ചേർത്ത് വറ്റിച്ച് ത്രിഫലക്കഷായത്തിലിടണം.

യവം, ഗോതമ്പ്, ഉഴുന്നുപരിപ്പ് ഇവ മൂന്നും കാശാവിന്റെ ഇലയും ചേർത്തുപൊടിച്ചു മണലിന്റെ പകുതി ചേർത്ത് ഇളനീർവെള്ളത്തിലിട്ടു പത്തുദിവസം സൂക്ഷിക്കണം. കൂടെ തിരുവട്ടാപ്പശയും ഗുല്ഗുലുവും കുന്തിരിക്കവും ചെഞ്ചല്യവും കൂട്ടിക്കലർത്തിയ പൊടി, മണലിന്റെ നാലിലൊരുഭാഗം ഇവ ചേർക്കണം. ഈ മിശ്രിതത്തെ പിന്നീട് ഏഴുദിനങ്ങൾ പശുവിൻതൈരിൽ സൂക്ഷിക്കുകയുംവേണം.

ചുക്ക്, കുരുമുളക്, തിപ്പലി, മഞ്ഞൾ ഇവ പൊടിച്ചു മേൽപ്പറഞ്ഞ മണ്ണിൽചേർത്ത് നെയ്യും പാലും തേനും കൂട്ടി മണ്ണ് നനച്ച് പ്ലാവിൻപശയും കൂവളപ്പശയും മണലിന്റെ നാലിലൊന്നും ചേർത്ത് ചന്ദനം, പൊന്നരിതാരം, കുങ്കുമം, കർപ്പൂരം, അകിൽ, ഗോരോചനം ഇവ സമമായി പൊടിച്ച് മണലിന്റെ എട്ടിലൊന്നു ഭാഗം കണക്ക് വരുത്തി, കാശാവിൻ തൈലം, പൊന്ന്, വെള്ളി, ഗംഗാവ്യത്തിക, ഗംഗാജലം, പുറ്റുമണ്ണ് ഇവ കിട്ടുന്ന അളവിൽ ചേർത്ത് മുത്തുചിപ്പി, ശംഖ്, പുറ്റുമണ്ണ്, പ്ലാവിൻപശ ഇവയും ചകിരിനുറുക്കി അരിഞ്ഞതും മണലിന്റെ നാലിലൊന്ന് കൂട്ടി പശരൂപത്തിലാക്കി ആദ്യം നിർമിക്കപ്പെട്ട ശൂലത്തിന്മേൽ പുരട്ടി ആകൃതിയും ഭംഗിയും വരുത്തി അല്പദിവസം പട്ടുകൊണ്ട് മൂടിയിടണം. വിഗ്രഹത്തിന്റെ ഉപരിതലം ഉറയ്ക്കുംവരെ അന്തരീക്ഷത്തിലെ പൊടിയും പ്രാണികളും പറ്റിപ്പിടിയ്ക്കാതിരിക്കുന്നതിനുവേണ്ടിയാണ് പട്ടുകൊണ്ട് മൂടിയിടാറുള്ളത്.

കരിനീലംപോലെയോ, ആറ്റിൻചുക്കപോലുള്ളതോ ആയ കറുത്തകല്ലുകളും, ആറ്റുമണൽ, കോഴിപ്പരല് ഇവ പൊടിച്ചുചേർത്ത് കല്ക്കമുണ്ടാക്കി പ്ലാശിന്റെ ഇലയിൽ കുഴച്ചുതേച്ച് അലങ്കാരങ്ങൾ വരുത്തി ചായക്കൂട്ടുകൾ നിർമ്മിച്ച് പുരട്ടിയാണ് കടുശർക്കരബിംബം പണിയുക.

ശ്രീപത്മനാഭസ്വാമിയുടെ കടുശർക്കരവിഗ്രഹത്തിൽ മറ്റൊരു പ്രധാന പ്രത്യേകത കൂടിയുള്ളത് വിഷ്ണുവിന്റെ പ്രതിരൂപമായി പൂജിക്കപ്പെടുന്ന സാളഗ്രാമങ്ങൾ പന്തീരായിരത്തിയെട്ടെണ്ണം (12008) ഉൾപ്പെടുത്തിയിരിക്കുന്നു എന്നതാണ്. പന്ത്രണ്ടു സാളഗ്രാമങ്ങൾ വൈഷ്ണവ ആചാരവിധിപ്രകാരം ഒരു സങ്കേതത്തിൽ വച്ചാരാധിച്ചാൽ ആ സങ്കേതത്തിനു കാലക്രമേണ ഒരു മഹാക്ഷേത്രത്തിന്റെ ശക്തി ലഭ്യമാവുമെന്ന് ആഗമങ്ങൾ പ്രഖ്യാപിക്കുന്നു. ഇവിടെ നൂറ്റാണ്ടുകളായി നിഷ്കർഷതയോടെ, വിപുലമായ വൈഷ്ണവാചാരങ്ങൾ പാലിച്ച് പന്തീരായിരത്തിയെട്ട് സാളഗ്രാമങ്ങൾ അടങ്ങുന്ന മൂലവിഗ്രഹമാകയാൽ പ്രസ്തുത ക്ഷേത്രം ആയിരം മഹാക്ഷേത്രങ്ങളുടെ ചൈതന്യവും ശക്തിയുമാണ് ആർജ്ജിക്കുന്നത്. ഇവിടം ഉൾക്കൊള്ളുന്ന മഹിമ തെളിയിക്കുവാൻ ഈ ആശയം മാത്രം മതി. (നേപ്പാളിലെ ഗണ്ഡകീനദിയിൽ നിന്ന് ശേഖരിച്ച സാളഗ്രാമങ്ങൾ അന്നത്തെ നേപ്പാൾ രാജാവാണ് തിരുവിതാംകൂറിലേക്ക് അയച്ചുകൊടുത്തത്.)

ബിംബ നിർമ്മാണത്തിനുവേണ്ടിവരുന്ന കാലതാമസവും അധികച്ചിലവും മറ്റു ബുദ്ധിമുട്ടുകളും കണക്കിലെടുത്തിട്ടാകണം ഇന്ന് ഇത്തരം വിഗ്രഹങ്ങൾ നിർമ്മിക്കുകയോ പ്രതിഷ്ഠിക്കുകയോ ചെയ്യാത്തത്.

വിവരങ്ങൾക്ക് കടപ്പാട്:


1. 'SREE PADMANABHASWAMY TEMPLE' (അശ്വതിതിരുനാൾ ഗൌരി ലക്ഷ്മിഭായി തമ്പുരാട്ടി)
2. ഈശാനശിവഗുരുദേവപദ്ധതി
3. കമലാലയം കുമാർ
4. തന്ത്രസമുച്ചയം - ശില്പഭാഗം (ദാമോദരൻ നമ്പൂതിരിപ്പാട്)


Original article link: http://sreyas.in/?p=1872